# മൃത്യുകാലജ്ഞാനം



പരിശോധകൻ,

തയ്യൂർ, കെ. കുട്ടൻഎഴുത്തച്ഛൻ

# മൃത്യുകാലജ്ഞാനം

(ഭാഷാവ്യാഖ്യാനസഹിതം)

---

പരിശോധകൻ:

ജ്യോത്സ്യർ, കെ. കുട്ടൻ എഴുത്തച്ഛൻ.

---

പ്രസാധകൻ:

കെ. ശേഖരൻ മൂസ്സത്,

ജ്ഞാനസാഗരം പുസ്തകശാല

ഇരവിപേരൂർ.

---



ജ്ഞാനസൂര്യോദയം പ്രസ്സ്.

ഇരവിപേരൂർ.

1103.

---



[വില 0 6 0

# പ്രസ്താവന

പുസ്തകങ്ങളുടെ പ്രസിദ്ധീകരണവിഷയത്തിൽ പലരും പരിശ്രമംചെയ്തുവരുന്നുണ്ടെങ്കിലും, പ്രാചീനങ്ങളായ ആൎഷതന്ത്രങ്ങൾ പലതും നാമാവശേഷമായി തീൎന്നിരിക്കുന്നു. വളരെ ഗ്രന്ഥങ്ങൾ പ്രസിദ്ധംചെയ്യാതെ രഹസ്യമായി പെട്ടിക്കകത്തുവെച്ച് നിശ്ശേഷം ദ്രവിച്ചുപോയിട്ടുണ്ട്. ആൎഷങ്ങളായ ചില ഗ്രന്ഥങ്ങൾ ആ ലോകാനുഗ്രഹശീലന്മാരായ ഋഷീശ്വരന്മാരുടെ അനുഗ്രഹംകൊണ്ടോ മററാ ഇന്നും ചില പഴയ ഗ്രന്ഥപ്പുരകളിൽനിന്നും നാശംവരാതെ കിട്ടുന്നുണ്ട്. ഞങ്ങൾ പഴയ ഗ്രന്ഥപ്പുരകളും ആരാഞ്ഞറിഞ്ഞു പരിശോധിച്ചതിന്റെ ഫലമായി കിട്ടിയിട്ടുള്ളതാകുന്നു ഈ പ്രസിദ്ധപ്പെടുത്തുന്ന 'മൃത്യുകാലജ്ഞാനം' എന്ന ചെറിയപുസ്തകം. ഈ പുസ്തകം പൊതുജനോപകാരാൎത്ഥമെന്നു മാത്രമല്ല, വിശേഷിച്ച് ജ്യോത്സ്യന്മാൎക്കും അവശ്യം ആവശ്യമായിട്ടുള്ളതാണ്. ചെറിയ ഈ പുസ്തകത്തിലെ ശ്ലോകങ്ങൾക്കു ലളിതമായ ഒരു ഭാഷാവ്യാഖ്യാനവും ചേൎത്തിട്ടുണ്ട്. ജീവിതകാലത്തെ സൂക്ഷ്മമായി അറിയുന്നത് ഏവൎക്കും അത്യാവശ്യമായിട്ടുള്ളതാണല്ലോ. ഇതുപോലെ പുറത്തുവരാതെ കിടക്കുന്ന ഗ്രന്ഥങ്ങൾ ഇനിയും പരിശോധിച്ചുവരുന്നുണ്ട്. അവകൂടി ഉടൻ പ്രസിദ്ധപ്പെടുത്തുവാൻ ജഗദീശ്വരൻ സംഗതിവരുത്തട്ടെ.

എന്ന്

പ്രസാധകൻ.

# മൃത്യുകാലജ്ഞാനം.

## ഒന്നാംഭാഗം.

ജ്ഞാനസിദ്ധിം മഹായോഗിൻ
ദത്താത്രേയമഹാമുനേ
മനുഷ്യാണാം ഹിതാർത്ഥായ
മൃത്യുജ്ഞാനം പ്രകഥ്യതേ. 1

ദാതവ്യ ഗുരുഭക്തായ
നദേയാ ദുഷ്ടമാനസേ
യസ്മൈ കസ്മൈ ന ദാതവ്യം
നാന്യഥാ ശങ്കരോദിതം. 2

ഹേ! ദത്താത്രേയമഹാമുനേ! മനുഷ്യരുടെ ഹിതത്തിനു മൃത്യുകാലജ്ഞാനം പറയപ്പെടുന്നു. സിദ്ധിയെ കേട്ടുകൊൾക. ഗുരുഭക്തന്നു മാത്രമെ ഈ വിദ്യയെ കൊടുക്കപ്പെടു. ദുഷ്ടമാനസന്നു കൊടുത്തുകൂടാ. വല്ലവൎക്കും കൊടുക്കരുതെന്നു ശങ്കരനാൽ പറയപ്പെട്ടിരിക്കുന്നു.

നദൃഷ്ടാ നാസികാഗ്രന്തു
നേത്രാഭ്യാം ദൃഷ്ടികാ
ഷണ്മാസാഭ്യന്തരേ മൃത്യു
ർഭവതീതി പിതാമഹ. 3

യാതൊരുത്തനാൽ തന്റെ കണ്ണുകൾകൊണ്ടു തന്റെ നാസിക കാണപ്പെടുന്നില്ലയോ അവനെ മൃത്യുവാവൃതനെന്നു ഭക്ഷിക്കുന്നു എങ്കിലും ആറ് മാസത്തിന്നകം അവൻ മരിക്കും.

നദൃഷ്ടാരുന്ധതീയേന
സപ്തൎഷീണാഞ്ചമദ്ധ്യതഃ
ഷൺമാസാഭ്യന്തരെമൃത്യു-
ൎയ്യദിരക്ഷതി ഈശ്വരഃ

വടക്കെ ഭാഗത്തായി കാണുന്ന സപ്തൎഷികൾ എന്ന 7 നക്ഷത്രങ്ങളുടെ നടുവിൽ ഒന്നിന്റെ സമീപം വളരെ ചെറുതായികാണുന്ന അരുന്ധതി എന്ന നക്ഷത്രം യാതൊരുത്തനാൽ കാണപ്പെടുന്നില്ലയൊ ഈശ്വരൻതന്നെ രക്ഷിച്ചാലും അവൻ ആറുമാസത്തിനകം മരിക്കും.

സ്നാനസ്യസമയെചൈവ
ഉരശ്ശോഷം നിരീക്ഷ്യതെ
ഏതിശ്ശുഷ്കം ഭവെദ്യസ്യ
ഷണ്മാസസ്തസ്യ ജീവനം.

കുളിക്കുന്ന സമയത്തിങ്കലും മരണകാലത്തൊളം ശോഷിക്കപ്പെടുന്നു. മുങ്ങിയ ഉടനെ വക്ഷപ്രദേശം ഉണങ്ങുന്നു എങ്കിൽ ആറുമാസത്തെ മാത്രമെ പിന്നെ ജീവകാലമുള്ളു.

ബുദ്ധിജ്ഞാനം ക്രിയാഹീനം
വിപരീതഞ്ച ജായതെ
ചിരാത്സന്നിധെവെത്യത്യ
മൃത്യുരെവനസംശയഃ 6

ഒരു വസ്തുവെ കാണുമ്പോൾ അതു മറ്റൊരു വസ്തുവാണെന്ന അഭേദ്യമായി തോന്നുന്നു എങ്കിൽ രണ്ടുമാസം കൊണ്ടു മരണം ഭവിക്കും.

ഉദ്വേധേ ശല്യകാഃ
മാസേ മാസേ വിചാരയേൽ
വർഷം ഷോഡശ മാസാനി
മൃത്യുകാലേ വദന്തി ച. 12

ചന്ദ്രന്റെ ഒരുമുള്ള ചക്രത്തിൽനിന്നും മൃത്യുകാലം അറിയപ്പെടുന്നു.

അതെങ്ങിനെയെന്നാൽ ചൈത്രാദിമാസങ്ങളുടെ സംഖ്യകളെ 12 ദളങ്ങളിൽ എഴുതുക. ആ ചക്രത്തിൽ മേഷാദി (മേടം മുതലായ) രാശികളെ സ്ഥാപിക്കുക. പിന്നെ തല്ക്കാലഗ്രഹസ്ഥിതിപോലെ അതാതു രാശികളിൽ സൂര്യാദിഗ്രഹങ്ങളെ എഴുതുക.

ചാന്ദ്രമാസശ്ചൈത്രോ വൈശാഖസംജ്ഞിതഃ
ജ്യേഷ്ഠാഷാഢൗ ശ്രാവണഃ പ്രോഷ്ഠപാദഃ
ആശ്വിനസ്ത്വഥ കാർത്തികോ മാർഗ്ഗശീർഷഃ
പൗഷോ മാഘഃ ഫാല്ഗുനഃ പഞ്ചനിശ്ചഃ.

ലഗ്നത്തെയോ ജന്മത്തെയോ ശനി ദർശിക്കുന്ന ഏതിലും, ശനി, ചൊവ്വ, കേതു, രാഹു ഈ ഗ്രഹങ്ങളിലൊന്നിന്നോ അധികത്തിന്നോ രാശിവേധമുണ്ടായിരുന്നാലും അരിഷ്ടഫലമാകുന്നു.

രാശിവേധമെന്നതു താഴെ പറയുംപ്രകാരമാണ്

ആദിത്യൻ ലഗ്നത്തിന്റെ 11-ൽ നില്ക്കുമ്പോഴും, ലഗ്നത്തിന്റെ 5-ാമേടത്തു നില്ക്കുന്ന ഗ്രഹത്തിനോടും (3) മേടത്തു നില്ക്കുമ്പോൾ (9) മേടത്തു നില്ക്കുന്ന ഗ്രഹത്തിന്നോടും 10-ാമേടത്തു നില്ക്കുമ്പോൾ (4) മേടത്തു നില്ക്കുന്ന ഗ്രഹ



ത്തിനോട്, 6-ാമേടത്തു നില്ക്കുമ്പോൾ (12) മേടത്തു നില്ക്കുന്ന ഗ്രഹത്തിനോടും ആദിത്യന്ന വേധമാകുന്നു.

ചന്ദ്രൻ 7-ൽ നില്ക്കുമ്പോൾ ലഗ്നത്തിൽ നില്ക്കുന്ന ഗ്രഹത്തിനോടും, ലഗ്നത്തിൽ നില്ക്കുമ്പോൾ 5-ൽ നില്ക്കുന്നതിനോടും, 6-ൽ നില്ക്കുമ്പോൾ 12-ൽ നില്ക്കുന്നതിനോടും, ലഗ്നത്തിൽ നില്ക്കുമ്പോൾ 8-ൽ നില്ക്കുന്നതിനോടും, 10-ൽ നില്ക്കുമ്പോൾ ലഗ്നത്തിൽ നില്ക്കുന്നതിനോടും, 3-ൽ നില്ക്കുമ്പോൾ 9-ൽ നില്ക്കുന്നതിനോടും ചന്ദ്രന്ന വേധം.

ചൊവ്വ 3-ൽ നില്ക്കുമ്പോൾ 12-ൽ നില്ക്കുന്നതിനോടും 11-ൽ നില്ക്കുമ്പോൾ 5-ൽ നില്ക്കുന്നതിനോടും 6-ൽ നില്ക്കുമ്പോൾ 9-ൽ നില്ക്കുന്നതിനോടും ചൊവ്വക്ക വേധം.

ബുധൻ 2-ൽ നില്ക്കുമ്പോൾ 5-ൽ നില്ക്കുന്നതിനോടും, 4-ൽ നില്ക്കുമ്പോൾ 3-ൽ നില്ക്കുന്നതിനോടും, 6-ൽ നില്ക്കുമ്പോൾ 9-ൽ നില്ക്കുന്നതിനോടും, 8-ൽ നില്ക്കുമ്പോൾ ലഗ്നത്തിൽ നില്ക്കുന്നതിനോടും 10-ൽ നില്ക്കുമ്പോൾ 8-ൽ നില്ക്കുന്നതിനോടും, ലഗ്നത്തിൽ നില്ക്കുമ്പോൾ 12-ൽ നില്ക്കുന്നതിനോടും ബുധന്ന വേധം.

വ്യാഴം 2-ൽ നില്ക്കുമ്പോൾ 12-ൽ നില്ക്കുന്നതിനോടും 11-ൽ നില്ക്കുമ്പോൾ 8-ൽ നില്ക്കുന്നതിനോട് 9-ൽ നില്ക്കുമ്പോൾ 10-ൽ നില്ക്കുന്നതിനോടും, 5 ൽ നില്ക്കുമ്പോൾ 4-ൽ നില്ക്കുന്നതിനോടും, 7-ൽ നില്ക്കുമ്പോൾ 3-ൽ നില്ക്കുന്നതിനോടും വ്യാഴത്തിന്ന വേധം.

ശുക്രൻ ലഗ്നത്തിൽ നില്ക്കുമ്പോൾ 8-ൽ നില്ക്കുന്നതിനോടും, 2-ൽ നില്ക്കുമ്പോൾ 7-ൽ നില്ക്കുന്നതിനോടും, 3-ൽ

നില്ക്കുമ്പോൾ ലഗ്നത്തിൽ നില്ക്കുന്നതിനോടും, 4-ൽ നില്ക്കുമ്പോൾ 10-ൽ നില്ക്കുന്നതിനോടും, 5-ൽ നില്ക്കുമ്പോൾ 9-ൽ നില്ക്കുന്നതിനോടും, 8-ൽ നില്ക്കുമ്പോൾ 5-ൽ നില്ക്കുന്നതിനോടും, 9-ൽ നില്ക്കുമ്പോൾ ലഗ്നത്തിൽ നില്ക്കുന്നതിനോടും, 4-ൽ നില്ക്കുമ്പോൾ 6-ൽ നില്ക്കുന്നതിനോടും, ലഗ്നത്തിൽ നില്ക്കുമ്പോൾ 3-ൽ നില്ക്കുന്നതിനോടും ശുക്രന്റെ വേധം.

ശനിയുടെ വേധം ചൊവ്വയുടേതുപോലെ.

ആദിത്യനും ശനിക്കും, തമ്മിലും ചന്ദ്രനും ബുധനും തമ്മിലും വേധമില്ല.

തഥാ ച.

വ്യോമഗന്ധ നവസ്സ്വാത്ര അർക്കഗോചരവേധയോഃ സാരോമേശ സ്സ്വാത്രയാജീ നഭോഗേശയനാചിദ്വയാശ്രിതഃ ഗോത്രം ശ്യാമതല്പമർത്ത്യമെ മന്ദേ ചാപി ത്രയോദശ ച. രാമ ലോകക്ഷുധാമീച നാമരാമത്രേ ബുധസ്യ ച. തൈരത്രോ വ്യാളോധനീശം ദ്വിസ്സാരാമസ്വര ദ്വനേത്ര്യസ്ഥാ, യമേശഭേദാഖിപർമോ നഖ ധൂർത്തരോധിയത്വതേ. യാഗസ്ത്രശക്രെ. ഗുഗമിതോ ഗോചരേ വേധ ഏവ ച. അർക്കാർക്കീ സോമസൌമ്യൗ ച പാവന്യോന്യം ന വേധ്യതേ. ഇതി ജാതകാഭരണേ.

നക്ഷത്രവേധവും രാശിവേധവും ഒരു ഗ്രഹത്തിനുണ്ടാകുമ്പോൾ കാലമൃത്യു നിശ്ചയമായി സംഭവിക്കും. നക്ഷത്രവേധം എന്നു പറയുന്നതു താഴെ പറയുംപ്രകാരമാണ്.

ഉത്രട്ടാതി ഭരണീമകീര്യം പൂരം പൂരാഷാഢാഃ (1) രോഹിണ്യാർദ്രാശ്രവണചിത്രാസ്വാതീനാം മേയമമിൽ (2) ആ

ഇഡ, പിംഗള എന്ന രണ്ടു നാഡികളിൽ ഏതിലെങ്കിലും ഒന്നിൽക്കൂടി മാത്രം മൂന്നു രാത്രി എടവിടാതെ ശ്വാസവായു ഗമിക്കുന്നു എങ്കിൽ അവന്റെ ആയുസ്സ് ഒരു സംവത്സരമാണെന്നു മുനീശ്വരന്മാർ പറയുന്നു.

രാത്രൗ ചന്ദ്രോ ദിവാസൂര്യ്യോ
മാസമേകം നിരന്തരം
ഭവേൻമൃത്യുർന്നസ്യാസ്യ
ഷണ്മാസാഭ്യന്തരേ ധ്രുവം. 15

രാത്രിയിൽ എടത്തെഭാഗത്തെ ഇഡാ എന്ന ചന്ദ്രനാഡിയിൽ (എടത്തെ നാസികാദ്വാരത്തിൽ) കൂടിയും പകലിൽ വലത്തെ ഭാഗത്തെ പിംഗളാ എന്ന സൂര്യനാഡിയിൽക്കൂടിയുംമാത്രം ഒരു മാസം എടവിടാതെ ശ്വാസവായു സഞ്ചരിക്കുന്നു എങ്കിൽ അവന്നു 6 മാസത്തിന്നകം മരണം നിശ്ചയം;

ശശാങ്കംവാരയെദ്രാത്രൗ
ദിവായസ്യദിവാകരഃ
ഇത്യഭ്യാസരതോനിത്യാ
സയോഗീനാത്രസംശയഃ 16

രാത്രിയിൽ ചന്ദ്രനാഡിയെയും (ഇടത്തെ നാസികാദ്വാരം) പകൽ സൂര്യനാഡിയെയും (വലത്തേത്) തടുത്തു ശ്വാസനിരോധം ചെയ്തുകൊണ്ടു ദിവസംതോറും കഴിക്കുക. ഇങ്ങിനെതന്നെ കഴിക്കുന്നവൻ യോഗിതന്നെയാകുന്നതിന്നു സംശയമില്ല.

ചതുർത്ഥദശമേശാനാം
ദശാസ്വാപാപതിതാസ്വ ച. 5

4 ലൊ 10ലൊ ഗുളികൻ വരികയും, ദശക്കു ആ ഭാവാധിപത്യം ഉണ്ടാകുകയും ചെയ്താൽ മരണത്തെ ഉണ്ടാക്കും.

വ്യയാധിപഃ കവിഃ സ്യാച്ചേത്
തദ്ദശായാം മൃതിർഭവേത് 6

വ്യയാധിപനായ (12) ശുക്രന്റെ ദശക്കു മാരകത്വം കല്പിക്കാം.

ജന്മനക്ഷത്രമാരഭ്യ
ശനേസ്തദ്ഭർക്ഷചത്വരി
ചതുസ്താരത്രമരണം
ജാതകസ്യ ന സംശയഃ 7

ശനിയുടെ ദശ നാലാമത്തതായി വരികിലും മാരകത്വം കല്പിക്കാം.

ജന്മനക്ഷത്ര വല്ലഗ്ന
കർമ്മസ്ഥാനഗതായദി
പാപഗ്രഹാസ്തദ്ദശാസ്വ
മരണം ജാതകസ്യഹി. 8

ലഗ്നത്തിലൊ 10ലൊ ഇരിക്കുന്ന പാപഗ്രഹങ്ങളുടെ ദശാകാലത്തിലും മാരകത്വം പറയാം.

ലഗ്നചതുർത്ഥഗാസ്വപിപാപഗ്രഹദശാസ്വമൃതിർ ഭവേൽ

(ലഗ്നത്തിലും 4ലും ഇരിക്കുന്ന പാപന്മാരുടെ ദശാകാലത്തിലും മരണം സംഭവിക്കാം.)

പഞ്ചമോ സപ്തമോ ചൈവ
കുജരാഹ്വോർദ്ദശേ തഥാ. 9

5-ാം നക്ഷത്രാധിപത്യവും 7-ാം നക്ഷത്രാധിപത്യവും കുജരാഹുക്കളുടെ ദശക്ക സംഭവിച്ചാൽ മരണം ഉണ്ടാകും.

ഷഷ്ഠാ ചയദി ജീവസ്യ
തത്രൈവ മരണം ധ്രുവം. 10

6-ാം നക്ഷത്രാധിപനായ വ്യാഴത്തിന്റെ ദശ മാരകദശയാകുന്നു.

കളത്രദേഹാധിനാഥൌ
യദി കേന്ദ്രത്രികോണഗൌ
തദീശൌ ദേഹരന്ധ്രസ്ഥൌ
തദ്ദശാ മൃതിപ്രദാ 11

7-ാം ഭാവാധിപനും ലഗ്നാധിപനും കേന്ദ്രത്രികോണത്തിൽ വരികയും ആ രാശ്യധിപന്മാർ ലഗ്നത്തിലൊ അഷ്ടമത്തിലൊ ഇരുന്നാൽ അവരുടെ ദശ മാരകദശയാകുന്നു:

അഷ്ടമാധിപതൌ ചാഷ്ട
ഷഷ്ഠ ചാന്ത്യസ്ഥിതൌ യദി
തദ് ഭുക്തൌ തദ്ദശായാം ച
ദേഹനാശകരൌ മതൌ. 12

അഷ്ടമാധിപൻ 6, 8, 12 ഈ ഭാവങ്ങളിൽ ഇരുന്നാൽ ആ ഗ്രഹത്തിന്റെ ദശാകാലവും അപഹാരകാലവും മരണസൂചകമാണ്.

ശനൌ ലഗ്നസ്ഥിതേ വാപി
അഷ്ടമസ്ഥാനഗേ പി വാ

തദ്ദശായാം വിജാനീയാത്
മരണം നാത്ര സംശയഃ 13

ലഗ്നത്തിൽ ഇരിക്കുന്ന ശനിയുടെ ദശയും അഷ്ടമത്തിലെ ശനിയുടെ ദശയും മാരകദശയാകുന്നു.

തല്ക്കാലെ ലഗ്നപേ തൽസ്ഥേ
ദേഹാധിപ ദശായദി
തദ്ഭുക്തി പരിമിതം ദേഹ
ഗണ്ഡാന്തം പരികല്പ്യതേ. 14

ലഗ്നത്തിൽ ഇരിക്കുന്ന ലഗ്നാധിപന്റെ ദശാപഹാരകാലങ്ങളിലും ദേഹനാശത്തെ കല്പിക്കാം.

ലഗ്നപേ ജന്മകാലേ തൽ ലഗ്നസ്ഥേ സതി ത-
ത്കാലേ തദ്ദശായദി
തല്ലഗ്നാധിപ ഭുക്തി പരിമിതകാലം ജീവതി.

(ജനനകാലത്തിങ്കൽ ലഗ്നത്തിലിരിക്കുന്ന ലഗ്നാധിപന്റെ ദശാ ഭുക്തികാലത്തോളം ജീവിതമെന്നു പറയണം.)

ക്രൂരാസ്തനീചാരപചയ-
ഖേചരസ്യദശായദി
ദശാഛിദ്രമിതിജ്ഞേയം
പ്രവദന്തിമനീഷിണഃ
ദശാഛിദ്രേഷുകാലേഷു
മാരകോമരണപ്രദഃ. 15

പാപന്മാരുടെയും മൌഢ്യമുള്ളവരുടെയും നീചസ്ഥിതന്മാരുടെയും അപചയസ്ഥന്മാരുടെയും (1,2,4 5,7,8,9, 12 ഇതു ഭാവങ്ങളിലിരിക്കുന്നവർ) ദശാകാലങ്ങളിലും അപഹാരഛിദ്രകാലങ്ങളിലും മരണമെന്നു പറയാം.

അല്പായുര്യോഗജാതസ്യ
വിപദ്ദശായാം മൃതിം വദേൽ 16

അല്പായുര്യോഗമുള്ളവൻ 3-ാമത്തെ ദശയിൽ മരണം സംഭവിക്കും.

ജാതസ്യ മദ്ധ്യമയോഗേ
പ്രത്യരേ മൃതിം വദേൽ. 17

മദ്ധ്യായുര്യോഗമുള്ളവൻ 5-ാമത്തെ ദശ മാരകമേ.

ദീർഘായുര്യോഗജാതാനാം
വധേ മൃതിം വദേൽ
ത്രിഷ്വപി യോഗേഷു സർവ്വേഷു
പ്രത്യേകം ത്രിവിധം ഭവേൽ 18

ദീർഘായുര്യോഗമുള്ളവർ 7-ാമത്തെ ദശയിൽ മരിക്കും.

പിതൃമരണം.

ഷഷ്ഠാഷ്ടമവ്യയേശാനാം
ദശാ പിതൃമൃതിപ്രദാ.

6, 8, 12 ഭാവാധിപന്മാരുടെ ദശയിൽ പിതൃമരണം.

മാതൃമരണം.

ജന്മപഞ്ചമതഃ കർമ്മ-
നാഥസ്യ യദി വാ ദശാ
തൽ കർമ്മകർമ്മനാഥസ്യ
ദശാ മാതൃമൃതിപ്രദാ.

ചന്ദ്രന്റെ 2-ാം ഭാവാധിപന്റെയും 7-ാം ഭാവാധിപന്റെയും ദശാകാലങ്ങളിൽ മാതൃമരണം പറയാം.

ധനലാഭാധിപാനാംദശാമൃത്യുതിപ്രദാഇതി യാവൽ.

(ചിലപ്പോൾ ധനലാഭാധിപന്മാരുടെ ദശയും മരണങ്ങളുണ്ടാക്കുന്നു.)

### അനുജമരണം.

ലഗ്നപഞ്ചമലാഭേശ-
ദശാസ്വനുജമാരണം.

ലഗ്നം 5, 11 ഇവ ഭാവാധിപന്മാരുടെ ദശ മരണം ഉണ്ടാക്കും. ലഗ്നാൽ പഞ്ചമാധിപസ്യ വാ ലാഭാധിപസ്യ വാ ദശാ അനുജമൃതിപ്രദാ.

ലഗ്നാൽപഞ്ചമാധിപസ്യദശായാം അനുജമാരണം കേന കാരണേന ഭവേദിതി വിചാരേ ലഗ്നാൽ പഞ്ചമം സഹോദരസ്ഥാനാൽ മൃത്യുസ്ഥാനമിതിഗ്രാഹ്യം.

### ജ്യേഷ്ഠഭ്രാതൃമരണം.

ബന്ധുപഞ്ചമജാമിത്ര-
പാനാംജ്യേഷ്ഠസ്യമാരണം.

4, 5, 7, ഇവ ഭാവാധിപദശ ജ്യേഷ്ഠമരണമാകുന്നു.
എന്നിത്യാദിയായവകൂടി അവിടവിടെ
അനുസരിച്ചുകൊള്ളണം.

---

1. മാറിടത്തിന്റെ രണ്ടു പാർശ്വങ്ങളിൽ അവസ്തംഭങ്ങൾ എന്നു പേരായ രണ്ടു നാഡികൾ വായുവിനെ വഹിക്കുന്ന മർമ്മങ്ങളാകുന്നു. അവിടെ മുറിഞ്ഞാൽ വയററിൽ രക്തം നിറഞ്ഞു കാസശ്വാസങ്ങൾ ഹേതുവായി മരിക്കും.

2. കണ്ഠനാളത്തിന്റെ ഇരുപുറങ്ങളിലും ജിഹ്വയെയും നാസികയെയും ആശ്രയിച്ചുള്ളവകളായിട്ട നന്നാലു സിരകളുണ്ട്.- അവകൾ മാതൃകകളെന്ന മൎമ്മങ്ങളാകുന്നു. അവിടെ മുറിഞ്ഞാൽ അപ്പോൾ മരിക്കും.

3. വികൃതിയോടുകൂടാതെ മരണവും വികൃതികളാൽപിന്നെ മരിക്കാതെയുള്ള ഇരിപ്പും ഇല്ല. ഇരുമ്പോഴും ചുമക്കുമ്പോഴും അപൂൎവ്വമായിട്ടുള്ള ശബ്ദം പുറപ്പെടുകയും ശ്വാസം സാധാരണമായിട്ടുള്ളതുപോലെ അല്ലാതെ ദീൎഘമായിട്ടോ ഹ്രസ്വമായിട്ടോ ഇരിക്കുകയും ശ്വാസത്തിനു ദുൎഗ്ഗന്ധമോ സുഗന്ധമോ ഉണ്ടാകയും മരണലക്ഷണമാകുന്നു.

4. കൈകാൽ മുതലായ അവയവങ്ങൾ എല്ലാംസമയങ്ങളിലും ഉഷ്ണങ്ങളായിരിക്കുമ്പോൾ തനിക്ക ശൈത്യം തോന്നുകയും ശീതങ്ങളായിരിക്കുമ്പോൾ ഉഷ്ണം തോന്നുകയുമുണ്ടാകുന്നുവോ അവൻ ഒരു കൊല്ലം തികച്ചു ജീവിക്കയില്ല.

5. മാറിടത്തിങ്കൽ ഉഷ്ണവും ഉദരത്തിൽ ശീതവും മലത്തിനു അയവും ദുൎഗ്ഗന്ധവുംകൂടി കണ്ടാൽ അവൻ മരിച്ചവനോടു തുല്യനാകുന്നു.

6. മൂത്രം, ശുക്ലം, മലം, തുപ്പൽ ഇവ വെള്ളത്തിൽ വീണാൽ താഴുകയും തുപ്പൽ നാനാവൎണ്ണമായിരിക്കയും മരണലക്ഷണമാകുന്നു — ഇവയിൽ ഒന്നുണ്ടായാൽ അവൻ ഒരു മാസത്തിനകം ജീവിച്ചിരിക്കയില്ല.

7. പാദങ്ങളിങ്കൽ വീക്കവും കാൽവണ്ണകൾ സ്ഥാനത്തിങ്കൽനിന്നു ഇളകുകയും ഉദരത്തിന്റെ തളൎച്ചയുംകൂടി ഭവിച്ചാൽ മരണകാരണമാണ്.

8. മുഖവും കൈകകളും കാലുകളും അധികമായി ശോഷിക്കുന്നവനോ അവനും, മേൽപറഞ്ഞ അംഗങ്ങൾ ക്രമത്തിലധികം വീൎക്കുന്നവനോ ആയവനും ഒരു മാസംകൊണ്ടു മരിക്കും.

9. കഷ്ടരോഗിക്കു ശരീരം വിള്ളുകയും കണ്ണു ചുവക്കുകയും ഒച്ച അടക്കുകയും അഗ്നി മന്ദിക്കുകയും വ്രണത്തിൽ ക്രിമികൾ ഉത്ഭവിക്കുകയും തണ്ണീർദാഹവും ഉണ്ടാവുന്നതു മരണകാരണമാകുന്നു.

10. കഫജ്വരമുള്ളവന്റെ മുഖത്തിങ്കൽനിന്നു പ്രഭാതകാലത്തിങ്കൽ വളരെ വിയൎപ്പൊലിച്ചാൽ അവൻ മരിക്കുന്നതാണ്.

11. കണ്ണുകളിൽ മഞ്ഞനിറവും മുഖത്തിനു പുഷ്ടിയും ശംഖങ്ങളിലെ മാംസബന്ധത്തിനു അയവും തെട്ടുകയും ഉഷ്ണിക്കയും ഒന്നിച്ചു ഭവിച്ചാൽപിന്നെ ചികിത്സിച്ചിട്ടു ആവശ്യമില്ല.

ഇനി ഇന്നിന്ന കാലങ്ങളിലാണ് മരണം നേരിടുക എന്നു താഴെ പറയുന്നതുകൊണ്ടു അറിയാവുന്നതാണ്.

I. മനുഷ്യരുടെ ആയുസ്സ് 120-എന്നു പറയുമെങ്കിലും പ്രായേണ 90 വയസ്സിന്നു മുമ്പു മരിക്കുന്നതായിട്ടാണു കണ്ടുവരുന്നതു. അതിനാൽ 90നെ മൂന്നാക്കി ഭാഗിച്ചാൽ കിട്ടുന്ന ഭാഗമായ 30 വയസ്സുവരെ അല്പായുസ്സായവൎക്കും 60 വയസ്സുവരെ മദ്ധ്യായുസ്സുകാൎക്കും, 90 വരെ ദീൎഘായുസ്സുള്ളവൎക്കും ആയുസ്സിന്റെ കഷ്ടകാലമായി കരുതണം.

II. ജാതകൻ നില്ക്കുന്ന രാശിയിലോ അതിന്റെ ത്രികോണത്തിലോ ശനി ചാരവശാൽ സഞ്ചരിക്കുമ്പോഴായിരിക്കും രാത്രി ജനിച്ചവരുടെ മരണം. പകൽ ജനിച്ചവരുടെ മരണം അവയുടെ ഏഴാം രാശിയിൽ ശനി സഞ്ചരിക്കുമ്പോഴും ആകും.

———

# രണ്ടാം ഭാഗം.

---

ഗുളികം രവിസ്ഫുടം ച
ഗുണിതാനവസംഖ്യയാ
ഉദയോ മന്ദസ്യരാശ്യംശകേ
ഗൃഹഗേ മൃതിർജ്ജന്തുനഃ.

ആദിത്യസ്ഫുടവും ഗുളികസ്ഫുടവും ഒന്നിച്ചുകൂട്ടി അതിനെ ഒമ്പതുകൊണ്ടു ഗുണിച്ചാൽ വരുന്ന രാശിയിലോ അംശത്തിലോ ശനിവരുന്നകാലത്തിൽ മരണം സംഭവിക്കും.

അഷ്ടമസ്യത്രിഭാഗാംശേ
പതിസ്ഥിത ഗൃഹാംശയോഃ
തദീശനവർക്ഷേ ച
ഗതേവാമരണം ഭവേൽ. 2

അഷ്ടമത്തിന്റെ ദ്രേക്കാണനവാംശാധിപതി നില്ക്കുന്ന രാശിയിലോ അഷ്ടമാധിപന്റെ നവാംശരാശിയിലോ ശനിവരുന്ന കാലത്തു മരണം സംഭവിക്കും.

ജന്മകാലീനശുക്രാൽ
കാമശത്രുവ്യയഭേഷു
മരണംനിശ്ചയംബ്രൂതാ
മിതിസദ്ഗുരുഭാഷിതം. 3

ജനനകാലത്തിൽ ശുക്രൻനിന്ന രാശിയുടെ 6. 7. 12. രാശികളിൽ സൂര്യൻ സഞ്ചരിക്കുന്ന കാലത്തും മരണം നേരിടാം.

ന്റെ ത്രികോണങ്ങളിലൊ സൂൎയ്യൻ വരുമ്പോഴും ജാതകൻ മരിക്കും. ലഗ്നസ്ഫുടവും ചന്ദ്രസ്ഫുടവും ഗുളികസ്ഫുടവും ഒന്നിച്ചുകൂട്ടിയാൽ വരുന്ന രാശിയുടെ നാഥൻ ജാതകകാലത്തു നിന്ന രാശിയായിരിക്കും മരണലഗ്നം.

വിലഗ്നമാന്ദിസ്ഫുടയോഗരാശൌ
നിൎയ്യാണമാസം പ്രവദന്തി തജ്ജ്ഞാഃ
നിൎയ്യാണചന്ദ്രോ ഗുളികേന്ദുയോഗോ
ലഗ്നംവിലഗ്നാൎക്കിസ്ഫുടതന്ത്രയോഗം.

ഗുളികസ്ഫുടവും ലഗ്നസ്ഫുടവും ഒന്നിച്ചുകൂട്ടിയാൽ വരുന്ന രാശിയോ അംശകരാശിയോ ആയിരിക്കും മരണമാസം. ചന്ദ്രസ്ഫുടവും ഗുളികസ്ഫുടവും ഒന്നിച്ചുകൂട്ടിയാൽ വരുന്നരാശിയിൽ ചന്ദ്രൻ വരുന്ന നക്ഷത്രമായിരിക്കും മരണദിവസം. ലഗ്നസ്ഫുടവും ഗുളികസ്ഫുടവും ഒന്നിച്ചുകൂട്ടിയാൽ വരുന്ന രാശിയായിരിക്കും ജാതകന്റെ മരണലഗ്നം.

മാന്ദിസ്ഫുടേഭാനുസ്ഫുടംവിശോദ്ധ്യ
രാശ്യംശകേഷുത്രികോണഗതേൎക്കപുത്രേ
ധൂമാദിപഞ്ചഗ്രഹയോഗരാശി
ത്രികോണയാതേൎക്കസുതേചമൃത്യുഃ 8

ഗുളികന്റെ സ്ഫുടത്തിൽനിന്നും ആദിത്യന്റെ സ്ഫുടംകളച്ചാൽ വരുന്ന രാശിയിലൊ അംശകത്തിലൊ ത്രികോണങ്ങളിലൊ ശനിവരുന്ന കാലത്തു മരണം സംഭവിക്കും. ധൂമാദി അഞ്ചു ഗ്രഹങ്ങളുടെ സ്ഫുടത്തെ ഒന്നിച്ചുകൂട്ടിയാൽ വരുന്ന രാശിയിലൊ അംശകത്തിലൊ ത്രികോണങ്ങളിലൊ ശനിവരുന്ന കാലത്തു ജാതകൻ മരിക്കും.

ഉപമർത്താമാസപാന്തം
കുജമന്ദബുധാംശേതുല്യഭാഗസ്ഥാൻ. 15

രാഹുഗ്രസ്തനായ സൂര്യനും, കുജബുധമന്ദന്മാരും സമഭാഗസ്ഥന്മാരായി എട്ടാംഭാവത്തിൽ നില്ക്കുമ്പോൾ ജനനമായാലും പതിനാലാംകൊല്ലം മരിക്കും.

ചന്ദ്രേ ചതുർത്ഥേ തപനേ ച ഷഷ്ഠേ
സ്ഥിതേ ഗ്രഹേ കേന്ദ്രഗതേ ന ചേൽ സ്യാൽ
ജാതസ്സദാ വ്യാധിനിപീഡിതാംഗഃ
സമാസു പഞ്ചദശമിതാസു നശ്യേൽ. 16

ചന്ദ്രൻ നാലാംഭാവത്തിലും, സൂര്യൻ 6-ാം ഭാവത്തിലും നില്ക്കുമ്പോൾ കേന്ദ്രത്തിൽ ഗ്രഹമില്ലായെങ്കിൽ വ്യാധിയാൽ ഉപദ്രവിപ്പിച്ചു 15-ാംകൊല്ലം മരിക്കും.

നീചരാശിഗതശ്ചന്ദ്രോ
മലികംനവാംശഗഃ
ലഗ്നകർക്കിണിജാതസ്യ
വർഷേ പഞ്ചദശേ മൃതിഃ 17

കർക്കിടകം രാശി ലഗ്നമായി വരികയും, ചന്ദ്രൻ കം മനവാംശകത്തോടുകൂടിയവനായി വൃശ്ചികംരാശിയിൽ നില്ക്കുകയും കൂടിയുണ്ടായാലും 15-ാംകൊല്ലം മരിക്കും.

കർക്കാംശകസ്ഥിതേ മന്ദേ
കേന്ദ്രദൃഷ്ടിസമന്വിതേ
സർപ്പപീഡാഭവേത്തസ്യ
ഷോഡശാബ്ദാന്മൃതിർഭവേൽ. 18

ശനി കേതുദൃഷ്ടിയോടു കൂടിയവനായി കക്കിടകരാശി നവാംശകത്തിൽ നില്ക്കുമ്പോൾ ജനിച്ചാൽ 16-ാം വയസ്സിൽ — പാമ്പുകടിച്ചു മരിക്കും.

ലഗ്നസ്യരന്ധ്രാംശസംയുതസ്യ
നവാംശകേന്ദ്രേഗ്രഹോപയാതേ
പ്രഭാകരേന്ദൂ നിധനേ ച യുക്തൗ
ന്ദ്യേഷ്ടമഗേ ഷോഡശവത്സരായുഃ 19

ലഗ്നത്തിന്റെ നവാംശകം ലഗ്നാൽ അഷ്ടമരാശിയിലായി വന്നിരിക്കുന്ന സമയം ഗുളികൻ ലഗ്നത്തിലും ചന്ദ്രസൂര്യന്മാർ ഒന്നിച്ചു എട്ടാം ഭാവത്തിലും നിന്നാൽ പതിനാറു വയസ്സിൽ മരിക്കും.

തൃതീയൈകാദശഗേ സൗരേ
പഞ്ചമേ നവമേ രവൗ
ഗുരുശുക്രൗ നകേന്ദ്രസ്ഥൗ
ജീവേദ്വർഷാണി ഷോഡശ 20

മൂന്നാംഭാവത്തിലൊ 11-ാം ഭാവത്തിലൊ ശനിയും 5ലൊ 9ലൊ സൂര്യനും നില്ക്കുമ്പോൾ ഗുരുശുക്രന്മാർ കേന്ദ്രത്തിൽ നില്ക്കുന്നില്ല എങ്കിൽ 16-ാം വയസ്സിൽ മരിക്കും.

മന്ദാംശകസ്ഥിതേ ചന്ദ്രേ
ലഗ്നനാഥേന വീക്ഷിതേ
ജലഭൂതേരഥോ രോഗീ
മൃത്യുഃസ്യാൽഷോഡശാബ്ദകേ. 21

ശനി ലഗ്നാധിപന്റെ ദൃഷ്ടിയോടുകൂടിയവനായി മിഥുനവാംശകത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ ജലത്തിൽ

ശൌൎയ്യനൊടുകൂടിയും, മഹാരോഗിയും 17-ാംകാലത്തിൽ മരിക്കുന്നവനും ആകുന്നു.

കീടകാംശഗതേ സൂൎയ്യേ
ശനൌമേഷേഗുരൌമൃഗേ
പ്രാപ്നോതി സപ്തദശേവൎഷേ
വിഷപ്രാന്മരണം ഭവേൽ. 22

വൃശ്ചികം രാശിയിലൊ കുംഭരാശിയിലൊ സൂൎയ്യനും മേടത്തിൽ ശനിയും മകരത്തിൽ വ്യാഴവും നില്ക്കയായാൽ ജനിച്ചകുട്ടി വിഷംപിടിച്ച 17-ാംവയസ്സിൽ മരിക്കും.

പരസ്പരക്ഷേത്രസമന്വിതൌവാ
രന്ധ്രേശലഗ്നാധിപതീനസൌമ്യൌ
രിപ്ഫാരിഗൌവാ ഇതരൈൎവ്വിയുക്തൌ
അഷ്ടാദശാബ്ദേനിധനം പ്രയാതി. 23

1. അഷ്ടമാധിപൻ ലഗ്നാധിപന്റെ ക്ഷേത്രത്തിലും, ലഗ്നാധിപൻ അഷ്ടമാധിപന്റെ ക്ഷേത്രത്തിലും നില്ക്കയും, അവരിരുവരും ശുഭഗ്രഹങ്ങളല്ലാതിരിക്കകയുംകൂടി ഉണ്ടായാൽ 18-ാംവയസ്സിൽ മരിക്കും.

2. ലഗ്നാഷ്ടമാധിപന്മാരിരുവരും വ്യാഴത്തിന്റെ ദൃഷ്ടിയോടുകൂടാതെ 6-ാംഭാവത്തിലൊ 12-ാം ഭാവത്തിലൊ നില്ക്കയും അവരിരുവരും ശുഭഗ്രഹങ്ങളല്ലാതെ ഇരിക്കയുംകൂടിയുണ്ടായാലുംമേൽപ്രകാരംതന്നെ. ഈ രണ്ടു യോഗങ്ങൾക്കും 23-ാംശ്ലോകം പ്രമാണമാകുന്നു.

സിംഹവൃശ്ചികകുംഭാഖ്യ
ലഗ്നപ്രാണമഹേസ്സുതഃ

അഷ്ടാദശേത്വയംയോഗോ
ബാദരായണസമ്മതഃ 24

ചിങ്ങം, വൃശ്ചികം, കുംഭം, ഈ രാശികളിൽ ഒന്നു ലഗ്നമായിവരികയും അതിൽ രാഹുനില്ക്കയുംകൂടി ഉണ്ടായാൽ അപ്പോൾ ജനിച്ചവൻ 18-ാംവയസ്സിൽ മരിക്കുമെന്നു ബാദരായണാചാര്യൻ പറയുന്നു.

പാപൈർല്ലഗ്നാസ്തരന്ധ്രസ്ഥൈഃ
രസൗമ്യൈർവ്വീർയ്യവർജ്ജിതൈഃ
നീചഗൈസ്തൽഗതൈർവ്വാഥ
നരഃകീനാശമന്ദിരം. 25

ലഗ്നത്തിലും ഏഴാംഭാവത്തിലും 8-ാംഭാവത്തിലും പാപഗ്രഹങ്ങളോ അല്ലെങ്കിൽ ബലഹീനന്മാരായ ശുഭഗ്രഹങ്ങളോ നില്ക്കുന്നുണ്ടെങ്കിലും മേൽപ്രകാരം മരണം പറയണം.

അഷ്ടാദശേഷ്ടമസ്ഥോ
മാന്ദിർമ്മന്ദേന്ദുസംയുതോബലിനാ
ദൃഷ്ടഃകരോതിരവിണാ
മരണംവർഷേക്ഷിതിസുതലഗ്നേ. 26

ചൊവ്വ ലഗ്നത്തിൽ നില്ക്കുമ്പോൾ ഗുളികൻ ബലവാനായ ആദിത്യന്റെ ദൃഷ്ടിയോടുകൂടിയവനായി ചന്ദ്രമന്ദന്മാരോടൊന്നിച്ച് 8-ാംഭാവത്തിൽനിന്നാലും 18-ാം കൊല്ലത്തിൽ മരിക്കും.

ജീവാംശയാതതിഥിനാഥപുത്രേ
സപ്തമാഷ്ടസ്ഥിതേലഗ്നനാഥേ

യതിസ്വതുംഗേപ്രജതിപ്രജാതോ
നരോത്രവർഷൈരിതിഭൂനവിംശൈഃ 27

ശനി ശത്രുദൃഷ്ടിയോടുകൂടിയവനായി ധനുനവാംശകത്തിലൊ മീനനവാംശകത്തിലൊ നില്ക്കുമ്പോൾ ലഗ്നാധിപൻ ശുഭദൃഷ്ടിയോടുകൂടാതെ ഉച്ചരാശിയിൽനിന്നാൽ 19-ാംവയസ്സിൽ മരണം പറയാം.

കുജേകർക്കിഗേസൂര്യേ
ഇന്ദ്വസ്സുതരിപൗസ്സഗേ
ബുധോപ്യസ്തംഗതസ്തസ്യ
മൃതിരേകോനവിംശകേ. 28

ചൊവ്വ കർക്കിടകത്തിലും, സൂര്യൻ മകരത്തിലും നില്ക്കുമ്പോൾ ശുക്രചന്ദ്രന്മാരും ബുധനും വൈരദൃഷ്ടിയോടുകൂടിയവരാണെങ്കിൽ അപ്പോൾ ജനിച്ചവന്റെ ആയുസ്സ് 19 വർഷമാണ്.

ലഗ്നാപയാതേലഗ്നേശേ
നാന്യദൃഷ്ടേശുഭാന്വിതേ
രന്ധ്രേശേരന്ധ്രസംസ്ഥേ ച
ജാതസ്യായുസ്തുവിംശതിഃ 29

ലഗ്നാധിപൻ ശുഭയോഗത്തോടുകൂടിയവനായി അന്യഗ്രഹങ്ങളുടെ ദൃഷ്ടിയോടുകൂടാതെ ലഗ്നത്തിലും, അഷ്ടമാധിപൻ അഷ്ടമത്തിലും നില്ക്കുമ്പോൾ ജനിച്ചവൻ ഇരുപതാം വയസ്സിൽ മൃതനാകും.

ക്ഷീണേശശാങ്കേസതിപാപഖേടൈ
രന്ധ്രഗതീശോയദികേന്ദ്രവർത്തി

ലഗ്നേശ്വരോ വീര്യവിവർജ്ജിതശ്ച
ജാതസ്യ ഖാശ്വിമിതം തദായുഃ 30

ചന്ദ്രൻ ക്ഷീണനായിരിക്കുംസമയത്തിൽ 8-ാം ഭാവത്തിൽ പാപസ്ഥിതിയും അഷ്ടമാധിപന്റെ കേന്ദ്രസ്ഥിതിയും ലഗ്നാധിപന്റെ ബലഹാനിയുംകൂടിയുണ്ടായാലും മേൽപ്രകാരം 20-ാംവയസ്സിൽ മരിക്കും.

ആപോക്ലിമസ്ഥേഷു ക്രൂരഗ്രഹേഷു
ദിനേശപുത്രോഽരിഷഡ്ഗസംസ്ഥഃ
നിശാകരശ്ചാഷ്ടമഭാവസംസ്ഥോ
ജാതസ്യ സാവിംശതിവത്സരായുഃ 31

ക്രൂരഗ്രഹങ്ങൾ 3. 6. 9. 12. ഈ ഭാവങ്ങളിൽ നില്ക്കുമ്പോൾ ശനി ആറാംഭാവത്തിലും ചന്ദ്രൻ 8-ാംഭാവത്തിലും നിന്നാലും മേൽപ്രകാരം മരണം സംഭവിക്കുന്നതാണ്.

വിനാക്ഷീണേന്ദുമാന്ദിഭ്യാം
പാപഖേടദ്വയസ്ഥിതേ
ധനേഷ്ടമേ വാഥ ഹോരാ
പ്യായുഃ ഖാശ്വിമിതം ഭവേൽ. 32

ക്ഷീണചന്ദ്രൻ, മാന്ദി ഇവരെ ഒഴിച്ചു മററുള്ള പാപന്മാരിൽ രണ്ടു ഗ്രഹങ്ങൾ രണ്ടാംഭാവത്തിലോ എട്ടാംഭാവത്തിലോ പന്ത്രണ്ടാംഭാവത്തിലോ നിന്നാലും ആയുസ്സ് 20 കൊല്ലമാകുന്നു.

ലഗ്നേശാന്ത്യാദ്യതരവിമന്ദേന്ദു-
കേന്ദ്രഗതേ ബാലാദിഷു

ലഗ്നാരേശാഃ സൂര്യഗാഃ കേന്ദ്ര
ഗുരൗ ഷഷ്ടിതമേ മൃതിഃ. 49

ചന്ദ്രലഗ്നാധിപൻ സൂര്യനോടൊന്നിച്ച് വല്ലാത്ത ഭാവത്തിലും ലഗ്നാധിപൻ 8-ാംഭാവത്തിലും വ്യാഴൻ കേന്ദ്രത്തിലും നിന്നാലും 60-ാംകൊല്ലത്തിൽ മരിക്കും.

പഞ്ചമസ്ഥേ ധരാസൂനൗ
നിജോച്ചമന്ദേ സൂര്യഗേ ഭവേ
നരസ്സപ്തതിവർഷാണാം
സപ്തമേ നിധനം ധ്രുവം. 50

ചൊവ്വ 5-ാംഭാവത്തിലും ശനി മകരത്തിലും സൂര്യൻ 7 ലും നിന്നാൽ അവന്റെ ആയുസ്സ് 70 കൊല്ലമാകുന്നു.

ഇനി എഴുപതു വയസ്സിന്മേൽ 100 വയസ്സിനകത്തു മരിക്കുന്ന ചില യോഗങ്ങളും പറയാം. ഇതിന്ന് ദീർഘായുസ്സ് എന്നു പറയും.

1. അഷ്ടമാധിപനോ, ശനിയോ കേന്ദ്രകോണത്തിലോ, സ്വക്ഷേത്രത്തിലോ ഉച്ചരാശിയിലോ നിന്നാൽ ദീർഘായുസ്സാണ്.

2. ലഗ്നാധിപനും 8-ാംഭാവാധിപനും ക്രൂരഗ്രഹങ്ങളോടുകൂടെ ആറിലോ പന്ത്രണ്ടിലോ നിന്നാലും ദീർഘായുസ്സാണ്.

3. ശുഭന്മാർ 6. 7. 8. ഈ ഭാവങ്ങളിലായിട്ടും, പാപന്മാർ 3. 6. 11 ഈ ഭാവങ്ങളിലായും നില്ക്കുമ്പോൾ ജനിച്ചവനും ദീർഘായുസ്സാണ്.

4. പാപന്മാർ 6. 12. ഈ ഭാവങ്ങളിലും ലഗ്നാധിപൻ കേന്ദ്രത്തിലും നിന്നാലും മേൽപ്രകാരം പറയണം.

5. പാപന്മാർ 8 ലും പത്താംഭാവാധിപൻ ഉച്ചരാശിയിലും നിന്നാലും ദീർഘായുസ്സ്.

6. ശുഭന്മാർ കേന്ദ്രങ്ങളിൽ നില്ക്കുമ്പോൾ ലഗ്നാധിപൻ ശുഭയോഗങ്ങളോടും വ്യാഴദൃഷ്ടിയോടും കൂടിയവനായി നിന്നാലും ദീർഘായുസ്സ്.

7. ഓജക്ഷേത്രത്തിലും 3 ഗ്രഹങ്ങളുടേയും കേതുവിന്റേയും ശുക്രബുധന്മാരുടേയും ദൃഷ്ടിയോടുകൂടെ ഗുരുവും ഒരു രാശിയിലായി കേന്ദ്രത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ ദീർഘായുസ്സ്.

8. ലഗ്നാധിപനും ശുഭഗ്രഹങ്ങളും കേന്ദ്രങ്ങളിൽ നിന്നാൽ മേൽപ്രകാരം.

9. അഷ്ടമാധിപനും പാപന്മാരും ആപോക്ലിമത്തിലായാലും ടി ഫലം.

10. സൂര്യാദി സപ്തഗ്രഹങ്ങളും ലഗ്നം തുടങ്ങിയുള്ള 6 ഭാവങ്ങളിലായി നിന്നാലും ടി ഫലമാകുന്നു.

സമാപ്തം.



# മററു ചില
# പുതിയ പുസ്തകങ്ങൾ.

---

## കാമശാസ്ത്രം (ഗദ്യം)

രണ്ടായിരം കൊല്ലങ്ങൾക്കു മുമ്പ് വാത്സ്യായനമഹർഷിയാൽ ഉണ്ടാക്കിയതും, രതിശാസ്ത്രതത്വങ്ങളെ വിവരിക്കുന്നതും ആണ് ഈ പുസ്തകം. വിവാഹാനന്തരം ദമ്പതിമാർ രഹസ്യങ്ങളും അറിഞ്ഞിരിക്കേണ്ടതും ആയ സകല രതിക്രീഡാസമ്പ്രദായങ്ങളും, ആലിംഗനചുംബനാദികളും, ചെറുപ്പക്കാരികളെ പാട്ടിലാക്കുന്ന വിദ്യകളും മററു പല രഹസ്യവിവരങ്ങളും സരസമായി പറഞ്ഞിട്ടുണ്ട്. ലളിതഭാഷയിൽ എഴുതിയത് — വില ക 2 0 0

## ദാമ്പത്യരഹസ്യം (ഗദ്യം)

ഗൃഹസ്ഥന്മാർ അറിയേണ്ട ബ്രഹ്മചര്യം, ഋതുകാലം, ആർത്തവം, ശുക്ലം, രതിക്രീഡകൾ, ഗർഭധാരണം, ഗർഭകാലത്തെ ദിനചര്യകൾ, പ്രസവവേദന, ഗർഭരോഗങ്ങൾ ഇവയെല്ലാം മുൻകൂട്ടി അറിയേണ്ട വിവരങ്ങൾ, പ്രസവം, ശിശുസംരക്ഷണം, പ്രസവഗണനപട്ടിക, പ്രസവാനന്തരമുള്ള ചികിത്സകൾ, ദമ്പതികളുടെ ദിനചര്യ, പാചകശാസ്ത്രം മുതലായി വിശേഷിച്ചും അറിയേണ്ടതും ആയ 150-ൽ അധികം പ്രധാനവിഷയങ്ങൾ ഇതിൽ വ്യക്തമായി വിവരിക്കുന്നു — വില ക 1 0 0

## വ്രതചൂഡാമണി (ഗദ്യം)

ഹിന്തുക്കളുടെ വിശേഷദിവസങ്ങളായ ഏകാദശി, ശിവരാത്രി, ഷഷ്ഠി, പാനകപൂജ, രാമനം, വിഷു, തിരുവാതിര, നവമി, ഓണം, കർക്കിടകസംക്രാന്തി, വിനായകചതുർത്ഥി, മുതലായ അനവധി വ്രതങ്ങളുടെ ആഗമം, മാഹാ

